**മധുരമായ കുട്ടികളെ – തന്റെ പഴയ ശീലങ്ങളെ ഇല്ലാതാക്കുന്നതിന് വേണ്ടി ഓർമ്മയുടെ യാത്ര ചെയ്തുകൊണ്ടിരിക്കൂ, ഓർമ്മയിലൂടെ മാത്രമാണ് പഴയ ശീലങ്ങൾ ഇല്ലാതാകുന്നത്.**

ചോദ്യം:– പരിധിയില്ലാത്ത ബാബ പരിധിയില്ലാത്ത ദയാഹൃദയനുമാണ്– എങ്ങനെ?

ഉത്തരം:– ബാബ പറയുന്നു – ഞാൻ ദയാഹൃദയനാണ്, എനിക്ക് കുട്ടികളുടെ ദുഃഖം സഹിക്കാൻ സാധിക്കില്ല. സെക്കന്റിൽ ജീവൻ മുക്തി നൽകാൻ വരുന്നു. ജ്ഞാനവും സെക്കന്റിന്റേതാണ് വിനാശവും സെക്കന്റിലാണ് ഉണ്ടാകുന്നത്. വിനാശമുണ്ടാകുമ്പോൾ ആശുപത്രികളിൽ പിടഞ്ഞുകൊണ്ടിരിക്കും എന്നല്ല, വിനാശത്തിനായി ഇങ്ങനെയുള്ള സാധനങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു അതിലൂടെ സെക്കന്റിൽ വിനാശമുണ്ടാകും. ഇത് ഡ്രാമയിൽ അടങ്ങിയിട്ടുള്ളതാണ്. ബാബ കുട്ടികൾക്ക് ധൈര്യം നൽകുകയാണ്– കുട്ടികളേ, വിനാശത്തിന് ശേഷം വിശ്വത്തിൽ ശാന്തി ഉണ്ടാകും.

ഓം ശാന്തി. ആത്മീയ അച്ഛൻ ഈ രഥത്തിലൂടെ കുട്ടികൾക്ക് മനസ്സിലാക്കിത്തരികയാണ്, കുട്ടികൾ അവരവരുടെ ശരീരത്തിലൂടെ കേൾക്കുകയാണ്. ഇത് നിങ്ങൾ മനസ്സിലാക്കുന്നുണ്ട് നമ്മൾ അച്ഛനോടൊപ്പമാണ് ഇരിക്കുന്നത്. ബാബ ടീച്ചറുമാണ്, ഗുരുവുമാണ്. ഏറ്റവും ആദ്യം അച്ഛനാണ്. അച്ഛന്റെ മുന്നിൽ കുട്ടികൾ ഇരിക്കുന്നത് പോലെയാണ് എന്താ കുട്ടികൾ എപ്പോഴും കൈകൂപ്പിക്കൊണ്ടിരിക്കുമോ! അഥവാ കൂപ്പുന്നുണ്ടെങ്കിൽ കരുതും അത് അച്ഛനല്ല, ഏതോ സന്യാസിയോ, ഗുരുവോ ആണ് എന്തുകൊണ്ടെന്നാൽ ജന്മജന്മാന്തരമായി ഗുരുക്കൻമാരെ കൈകൂപ്പാനും, കാലു പിടിക്കാനും കുനിഞ്ഞിട്ടുണ്ട്. ഇപ്പോൾ ജ്ഞാനം പൂർണ്ണരീതിയിൽ മനസ്സിലാക്കിയിട്ടില്ല, ആർക്കാണോ ബാബ മനസ്സിലാക്കിത്തരുന്നത് അവരാണ് മനസ്സിലാക്കുന്നത്. ബാബ വന്നിരിക്കുന്നു കുട്ടികൾക്ക് സമ്പത്ത് തരുന്നതിന് അതുകൊണ്ട് കുട്ടികൾക്ക് വളരെ അധികം സന്തോഷം ഉണ്ടായിരിക്കണം. കൽപ–കൽപം ബാബ വരുന്നത് തന്നെ സമ്പത്ത് തരുന്നതിനാണ്. ഇതിൽ പേടിക്കേണ്ട ഒരു കാര്യവുമില്ല. സന്യാസിമാരെ പേടിക്കാറുണ്ട് അതായത് ഒരിയ്ക്കലും ശപിക്കരുത്, ഗുരുജി ദേഷ്യപ്പെടരുത്. നിങ്ങൾ കുട്ടികൾക്കാണെങ്കിൽ അറിയാം– ബാബ വളരെ മധുരമാണ്. ബാബ വന്നിരിക്കുന്നു വീണ്ടും ആദി സനാതന ദേവീ–ദേവതാ ധർമ്മം സ്ഥാപിക്കുന്നതിന്. ഏറ്റവും ആദ്യം നിങ്ങൾക്ക് ബ്രാഹ്മണനാകണം. ഉയർന്നതിലും ഉയർന്ന കുലം തന്നെ ബ്രാഹ്മണരുടേതാണ്. പ്രജാപിതാ ബ്രഹ്മാവിന്റെ കുട്ടികളല്ലേ. ബ്രഹ്മാവ് ഗ്രേറ്റ് ഗ്രേറ്റ് ഗ്രാന്റ് ഫാദറാണെങ്കിൽ തീർച്ചയായും കുട്ടികളും ഉണ്ടാകും. ഇത് മനസ്സിലാക്കേണ്ട കാര്യമാണ്. ഭക്തി മാർഗ്ഗത്തിലാണെങ്കിൽ എന്ത് തോന്നിയോ അത് പറയുന്നു. മഹർഷി പോലും പറയുന്നു കഴിക്കൂ കുടിക്കൂ ആനന്ദിക്കൂ, ഈ ശീലങ്ങളെല്ലാം സ്വയം തന്നെ ഇല്ലാതാകും. ഇപ്പോൾ യോഗം കൂടാതെ ഒരു ശീലവും ഇല്ലാതാകില്ല, ഇല്ലാതാക്കുന്ന ആളും വേണ്ടേ. ഈ സമയം എല്ലാവരും പതിതവും തമോപ്രധാനവുമാണ്. നിങ്ങൾ പറയും ഈ ലക്ഷ്മീ നാരായണന്റെ അന്തിമ ജന്മമാണിത്. ഭിന്ന ഭിന്ന നാമ, രൂപ, ദേശ, കാലങ്ങളിലൂടെ പതിതമാകുന്നു, ഇതിൽ വളരെയധികം മനസ്സിലാക്കേണ്ട കാര്യങ്ങളുണ്ട്. ഇപ്പോൾ നോക്കൂ പാടുന്നുണ്ട് ഞാൻ നിർഗുണ മാലയിലാണ്..... നിർഗുണത്തിന്റെ അർത്ഥം അറിയുന്നില്ല. ഈ സമയം ആരിലും ഗുണമില്ല. വിവേകവും പറയുന്നുണ്ട്– രാവണ രാജ്യത്തിൽ എല്ലാവരും നിർഗുണികളായിത്തീരുന്നു. നിർഗുണ ബാലകന്റെ സ്ഥാപനം എത്ര വലുതാണ്. ഇപ്പോൾ നിർഗുണന് ഗുണവാനാകണം. വാസ്തവത്തിൽ നിങ്ങൾ നിർഗുണനായിരുന്നു. നിങ്ങളിൽ ഒരു ഗുണവും ഇല്ലായിരുന്നു. നിങ്ങൾ പതീതമായ മുള്ളായിരുന്നു. ഇപ്പോൾ നിങ്ങൾ വന്നിരിക്കുന്നു ഗുണവാനാകുന്നതിന്. ഉയരുന്ന കലയിലേയ്ക്ക് കൊണ്ടുപോകുന്നത് ഒരേ ഒരു ബാബയാണ്. ബാബയിലൂടെ സർവ്വരുടേയും മംഗളം ഉണ്ടാകണം. ഗ്രന്ഥത്തിലുണ്ട് അങ്ങയിലൂടെ സർവ്വരുടേയും മംഗളമുണ്ടാകുന്നു. സർവ്വരുടേയും മംഗളമുണ്ടാകുന്നത് സത്യയുഗത്തിലും ശാന്തിധാമത്തിലുമാണ്. ഇതാണ് ദുഃഖധാമം. നിങ്ങൾ കുട്ടികൾ മുഴുവൻ ചക്രത്തേയും അറിഞ്ഞിരിക്കുന്നു. നിങ്ങളാണ് സ്വദർശന ചക്രധാരികൾ. ഏറ്റവും ആദ്യം ബാബയാണ് സ്വദർശന ചക്രധാരി. 84ന്റെ ചക്രത്തെ ബാബ മാത്രമാണ് അറിയുന്നത്. നിങ്ങളേയും സ്വദർശന ചക്രധാരിയാക്കി ബാബ തന്നെയാണ് മാറ്റുന്നത്. എന്നാൽ അലങ്കാരം ബാബയ്ക്കുമില്ല, നിങ്ങൾക്കുമില്ല എന്തുകൊണ്ടെന്നാൽ നിങ്ങളും പുരുഷാർത്ഥിയാണ്. ആർക്കും പൂർണ്ണമായ ധാരണയില്ല. എപ്പോഴാണോ പൂർണ്ണമായും പക്കയാകുന്നത് അപ്പോൾ മുഴുവൻ ജ്ഞാനവും ബുദ്ധിയിൽ വരുന്നു. എല്ലാം ജ്ഞാനത്തിന്റെ കാര്യങ്ങളാണ്, അവർ സ്വദർശന ചക്രം കൃഷ്ണനു നൽകി ഹിംസകനാക്കി. ഒന്നും മനസ്സിലാക്കുന്നില്ല. ബാബ എല്ലാ ചിത്രങ്ങളുടേയും അർത്ഥം മനസ്സിലാക്കിത്തരികയാണ്. അത് അസത്യമാണ് ഇതാണ് സത്യം. നിങ്ങൾക്കറിയാം ഈ രഥത്തിൽ രഥിയായി

ബാബയിരുന്ന് എല്ലാ സത്യ ജ്ഞാനവും കേൾപ്പിക്കുകയാണ് അതായത് ഈ സൃഷ്ടി ചക്രം എങ്ങനെയാണ് കറങ്ങുന്നത്. ഇത്രയും ധർമ്മങ്ങൾ എങ്ങനെയാണ് വൃദ്ധി പ്രാപിക്കുന്നത്. അവസാനം എല്ലാവരുടേയും വിനാശം ഉണ്ടാകും. വീണ്ടും ബാബ വന്ന് അതേ ധർമ്മം സ്ഥാപിക്കുന്നു. സെക്കന്റ് ബൈ സെക്കന്റ് ആത്മാവ് എന്ത് ഭാഗമാണോ അഭിനയിക്കുന്നത് അത് അതുപോലെ തന്നെ വീണ്ടും അതേ പാർട്ട് അഭിനയിക്കുന്നു ഇതിൽ സംശയിക്കേണ്ട ആവശ്യമില്ല. ലോകം അതുതന്നെയാണ്, കേവലം പുതിയതിൽ നിന്ന് പഴയതാകുന്നു. അവർ മനസ്സിലാക്കുന്നത് മുകളിലും ലേകമുണ്ടെന്നാണ്. പറയുന്നു ചന്ദ്രനിൽ ഫ്ളാറ്റെടുക്കും, ഇത് ചെയ്യും..... ഇതാണ് മായയുടെ അതിയായ അഹങ്കാരം, സയൻസിന്റെ അതിയായ അഹങ്കാരം. എവിടെ എവിടെയൊക്കെയാണ് പോകുന്നത്, മുന്നോട്ട് പോകുമ്പോൾ ഇതിലും പുതിയപുതിയ കാര്യങ്ങൾ കാണും. സെക്കന്റ് ബൈ സെക്കന്റ് പുതിയത് നടന്നുകൊണ്ടിരിക്കുന്നു. താത്ക്കാലികമായി നല്ലതായി തോന്നും എന്നാൽ അന്തിമത്തിൽ വിനാശവും തീർച്ചയായും ഉണ്ടാകണം. ഇതിനെയാണ് പറയുന്നത് മായയുടെ ഷോ. ഈ എല്ലാ കാര്യങ്ങളെയും നല്ല രീതിയിൽ മനസ്സിലാക്കി ധാരണ ചെയ്യണം. നിങ്ങൾക്കറിയാം ബാബ വന്നിരിക്കുന്നത് പതിത ലോകത്തിന്റെ വിനാശവും പുതിയ ലോകത്തിന്റെ സ്ഥാപനയും ചെയ്യുന്നതിന് വേണ്ടിയാണ്. സ്ഥാപന, വിനാശം, പാലന. അല്ലാതെ ശങ്കരനിലൂടെ വിനാശം ചെയ്യിപ്പിക്കുക – ഇത് നിയമം പറയുന്നില്ല. ഇത് അവരുടെ മഹിമയുടെ ചിത്രമുണ്ടാക്കിയതാണ് എങ്ങനെ യാണോ ഹനുമാന്റെ ചിത്രമുണ്ടാക്കിയിട്ടുള്ളത് അതുപോലെ, രാവണന്റെ ചിത്രവും ഉണ്ടാക്കുന്നുണ്ട് എന്നാൽ രാവണൻ എന്ത് സാധനമാണ് എന്നത് അറിയുന്നില്ല. ഇപ്പോൾ ബാബ എത്ര നല്ല രീതിയിലാണ് മനസ്സിലാക്കിത്തരുന്നത്. നമ്മൾ ആത്മാക്കൾ മനസ്സിലാക്കുന്നുമുണ്ട് അതായത് നമ്മൾ തീർത്തും പതിതമായിരിക്കുന്നു. ഇപ്പോൾ ബാബ പറയുന്നു എന്നെ മാത്രം ഓർമ്മിക്കുകയാണെങ്കിൽ പാവനമായിത്തീരും. നിങ്ങൾ കുട്ടികൾ തന്നെയാണ് പുരുഷാർത്ഥം ചെയ്യേണ്ടത്. ബാക്കി ആ ഗുരുക്കൻമാരാണെങ്കിൽ അനേകമുണ്ട്. അവർക്കെത്ര അനുയായികളുണ്ട്. അവരാരും അത്ര പെട്ടന്ന് ഉപേക്ഷിക്കില്ല. അവരെക്കുറിച്ച് നിങ്ങൾക്ക് ചിന്തിക്കേണ്ടതില്ല. നിങ്ങൾ എല്ലാവർക്കും ശാന്തിധാമത്തിലേയ്ക്കുള്ള വഴി പറഞ്ഞുകൊടുക്കൂ. ചക്രത്തിന്റെ രഹസ്യവും നിങ്ങൾക്കറിയാം. ആര് എവിടുത്തേതാണോ അവിടേയ്ക്ക് പോകും. ഓരോരുത്തർക്കും അവരവരുടെ പാർട്ടഭിനയിക്കണം, സംശയിക്കേണ്ട ആവശ്യമില്ല. ബാബ പറയുന്നു ഞാൻ നിങ്ങൾ കുട്ടികളെക്കൊണ്ട് പുരുഷാർത്ഥം ചെയ്യിക്കുകയാണ്. ഇങ്ങനെയല്ല, ഞാൻ പ്രേരണയാണ് നൽകുന്നത്. പ്രേരണ അർത്ഥം, ചിന്ത– ഇവിടെയാണെങ്കിൽ നിങ്ങൾ കുട്ടികൾക്ക് അറിവ് ലഭിക്കുകയാണ്. ഓർമ്മയുടെ യാത്രയും ജ്ഞാനമാണ്. അതുപോലെ ചക്രവും ജ്ഞാനമാണ്. ബാബ പറയുന്നു– എന്നെ മാത്രം ഓർമ്മിക്കുക, ഇതാണ് ഓർമ്മയുടെ യഥാർത്ഥ ജ്ഞാനം, അതുള്ളത് ബാബയുടെ പക്കൽ മാത്രമാണ്. ബാബയെ പറയുന്നത് ജ്ഞാന സാഗരൻ എന്നാണ്. ബാബ പറയുന്നു എന്നെ വിളിക്കുന്നത് തന്നെ ജ്ഞാനത്തിന്റെ സാഗരാ വരൂ എന്നാണ്. പിന്നീട് എന്നെ സർവ്വവ്യാപിയെന്ന് പറഞ്ഞ് മണ്ണിലിടുക, ഇത് അജ്ഞാനമല്ലേ. എത്ര ഗ്ലാനി ചെയ്തു. ഇപ്പോൾ ഈ എല്ലാത്തിന്റെയും വിനാശവും ഡ്രാമയിൽ അടങ്ങിയിട്ടുണ്ട്. ബാബ പറയുന്നു ഞാൻ ദയാഹൃദയനാണ്. ഇങ്ങനെ ആയിരിക്കില്ല വിനാശമുണ്ടായി ആശുപത്രികളിൽ പിടഞ്ഞുകൊണ്ടിരിക്കും, ദുഃഖം അനുഭവിച്ചുകൊണ്ടിരിക്കും. ഇല്ല, ഇങ്ങനെയിങ്ങനെയുള്ള സാധനങ്ങളാണുണ്ടാക്കുക അതിലൂടെ സെക്കന്റിൽ വിനാശമുണ്ടാകും. ജീവൻമുക്തി സെക്കന്റിലാണ് ലഭിക്കുന്നതെങ്കിൽ വിനാശവും സെക്കന്റിലുണ്ടാകണം. ജ്ഞാനവും സെക്കന്റിന്റേതാണ്. അവരും ബോംബുകൾ ഉണ്ടാക്കുന്നുണ്ട്. ഇതാണ് പരിധിയില്ലാത്തകാര്യം. ഈ സൂര്യനും ചന്ദ്രനും ഈ വലിയ സ്റ്റേജിന്റെ ശോഭകളാണ്. പകലും രാത്രിയും തീർച്ചയായും വേണം. പഴയ ലോകത്തിൽ നിന്നും പുതിയ ലോകമായി തീർച്ചയായും മാറും. മനുഷ്യർ അധികമാകുകയാണെങ്കിൽ പിന്നീട് ഇത്രയും ഭക്ഷണം എവിടെ നിന്ന് വരും. ഇപ്പോഴാണെങ്കിൽ തത്വവും തമോപ്രധാനമായിരിക്കുന്നു. സമുദ്രത്തെ നോക്കൂ എത്ര സാധനങ്ങളെയാണ് വിഴുങ്ങുന്നത്. കപ്പൽ മുങ്ങുന്നു. അകാല മൃത്യു സംഭവിച്ചുകൊണ്ടിരിക്കുന്നു. അവിടെ ദുഃഖത്തിന്റെ ഒരു കാര്യവുമില്ല. അതിന്റെ പേര് തന്നെ സ്വർഗ്ഗം എന്നാണ്. ഈ ലക്ഷ്മീ– നാരായണൻ സ്വർഗ്ഗത്തിന്റെ അധികാരികളായിരുന്നു. ഇപ്പോൾ നിങ്ങൾക്ക് കൃത്യമായ ജ്ഞാനം ലഭിക്കുന്നു. മുൻപ് നിങ്ങൾ ഒന്നും അറിഞ്ഞിരുന്നില്ല പിന്നെ ബാബയോട് എന്ത് ചോദ്യം ചോദിക്കാനാണ്. ബാബ എല്ലാം സ്വയം തന്നെ പറയുകയാണ്. ബാബ പറയുന്നു എന്നെ മാത്രം ഓർമ്മിക്കൂ. ഈ ചോദ്യങ്ങളിൽ സമയം നഷ്ടപ്പെടുത്തരുത്. ആദ്യം ഏറ്റവും അത്യാവശ്യമായ പുരുഷാർത്ഥം ചെയ്യൂ. അഴുക്ക് കളയൂ. 84ന്റെ ചക്രവും നിങ്ങൾ കറങ്ങിയിട്ടുണ്ട്. ഈ വിവേകം ബുദ്ധിയിൽ വന്നിട്ടുണ്ട്. ഈ ചക്രത്തിന്റെ ജ്ഞാനം ബുദ്ധിയിലുണ്ടായിരിക്കണം. ബാബയുടെ ഓർമ്മ ബുദ്ധിയിലുണ്ടായിരിക്കണം അപ്പോൾ ആത്മാവ് ശരീരം വിട്ട് പോകണം. അന്തിമ സമയത്തിൽ എപ്പോൾ ഇങ്ങനെയുള്ള അവസ്ഥയാകുന്നോ അപ്പോഴേ പദവി നേടാൻ സാധിക്കൂ. പഠിത്തം പഠിച്ച്–പഠിച്ച് ട്രാൻസ്ഫറാകണം. അവർ ഒരു ക്ലാസ്സിൽ നിന്ന് അടുത്ത ക്ലാസ്സിലേയ്ക്ക് ട്രാൻസ്ഫറാകുന്നു, നിങ്ങൾ മൃത്യുലോകത്തിൽ നിന്ന് അമര ലോകത്തിലേയ്ക്ക് ട്രാൻസ്ഫറാകുന്നു. നിങ്ങൾക്ക് സത്ക്കാരമുണ്ട്.

കൽപ-കൽപം നമ്മൾ ബാബയിൽ നിന്ന് ജ്ഞാനം കേൾക്കുന്നു. അതുകൊണ്ട് നിങ്ങൾ കുട്ടികൾക്ക് വളരെ സന്തോഷമുണ്ടായിരിക്കണം. ഇത് ഗീതാ എപ്പിസോഡ് ആവർത്തിച്ചുകൊണ്ടിരിക്കുകയാണ്. ഇത് പുരുഷോത്തമ സംഗമയുഗമാണ്. ഈ യുഗം മാറിക്കൊണ്ടിരിക്കുകയാണ്. യുഗം മാറുകയെന്നാൽ താഴ്ന്നതിൽ നിന്നും ഉയർന്നതാകുക. ഇപ്പോൾ നമ്മുടെ ദുഃഖത്തിന്റെ ദിനങ്ങൾ പൊയ്ക്കഴിഞ്ഞു. കുട്ടികൾക്ക് ബാബ ധൈര്യം നൽകുകയാണ്, ബാക്കി കുറച്ച് ദിനങ്ങളാണുള്ളത്. വിനാശത്തിന് ശേഷം ശാന്തിയുണ്ടാകും. ബാക്കി ഇങ്ങനെയില്ല എല്ലാ ധർമ്മങ്ങളും ചേർന്ന് ഒന്നാകും. ഇത് വൃക്ഷമാണ്, എല്ലാവരും നമ്പറനുസരിച്ച് വന്നുകൊണ്ടിരിക്കുന്നു. അല്ലാതെ എല്ലാ ധർമ്മങ്ങളും ചേർന്ന് എന്തിന് ഒന്നാകണം. ബാബ ഏതൊരു ധർമ്മമാണോ സ്ഥാപിക്കുന്നത് അത് തന്നെ ഒന്നാണ്. ഈ പാവങ്ങൾക്കാണെങ്കിൽ ഒന്നും തന്നെ അറിയില്ല. നിങ്ങൾ അദ്ഭുതപ്പെടണം. എന്താണ് പറയുന്നത്, എങ്ങനെ ഒരു ധർമ്മമാകും - ഇതൊന്ന് പറയൂ. ആർക്ക് എന്ത് തോന്നുന്നുവോ അത് പറയുന്നു. നിങ്ങൾക്കിപ്പോൾ അധികാരം ലഭിച്ചിട്ടുണ്ടെങ്കിൽ ചോദിക്കാൻസാധിക്കും. ഒരു ധർമ്മമെന്ന് എന്തിനേയാണ് പറയുക? മുമ്പെപ്പോഴെങ്കിലും ഉണ്ടായിട്ടുണ്ടോ വീണ്ടും ഉണ്ടാകാൻ? വിശ്വത്തിൽ ശാന്തി അത് സത്യയുഗത്തിലാണ് ഉണ്ടായിരുന്നത്. അവിടെ ദുഃഖത്തിന്റെ കാര്യമില്ല. അതുകൊണ്ട് ബാബ പറയുന്നു ഈ എല്ലാ ജ്ഞാനവും തരുന്നതിന് വേണ്ടി എനിക്ക് വരേണ്ടി വരുന്നു. വേറെ ആർക്കും ഈ കാര്യങ്ങൾ മനസ്സിലാക്കിത്തരാനുള്ള ശക്തിയില്ല. നിങ്ങളിൽ പോലും എല്ലാവരും ഒരുപോലെ മനസ്സിലാക്കുന്നില്ല. പഠിത്തത്തിലും നമ്പർവൈസായിരിക്കും, ഇതിൽ നിരാശരാകരുത്. പുരുഷാർത്ഥം ചെയ്ത് പിൻതുടരൂ, ടീച്ചർ പഠിപ്പിക്കുന്നത് ധാരണ ചെയ്യൂ. മംഗളകാരികളായ കുട്ടികൾക്ക് മറ്റുള്ളവരുടെയും മംഗളം ചെയ്യണം. ഗൃഹസ്ഥ വ്യവഹാരത്തിൽ കഴിഞ്ഞും ബുദ്ധിയോഗം ഒരു ബാബയോട് വയ്ക്കൂ. ഏതുപോലെയാണോ പ്രിയതമനും പ്രിയതമയും, ഭക്ഷണം കഴിക്കുകയാണെങ്കിൽ പോലും മുന്നിൽ പ്രിയതമയുടെ ചിത്രം വന്നുകൊണ്ടിരിക്കും. വികാരത്തിന് വേണ്ടിയല്ല, രൂപത്തെ പ്രണയിക്കുകയാണ്. ജോലി ചെയ്തുകൊണ്ടും പ്രിയതമനെ കണ്ടുകൊണ്ടിരിക്കും. സ്വപ്നവും ഇങ്ങനെ തന്നെയായിരിക്കും. ഇത് വിവേകത്തിന്റെ കാര്യമാണ്. ബാബ പഠിപ്പിക്കുകയാണ്. ബാബയെയാണെങ്കിൽ നിങ്ങൾക്കീ കണ്ണുകളിലൂടെ കാണാൻ സാധിക്കില്ല. ആത്മാവിനെയും കാണാൻ സാധിക്കില്ല. ദിവ്യ ദൃഷ്ടിയിലൂടെ കാണാൻ സാധിക്കും. എന്നാൽ കാണുന്നതിലൂടെ എന്ത് ലാഭമാണുള്ളത്? കാണുന്നതിലൂടെ പദവി ലഭിക്കില്ല. ഇത് പഠിപ്പാണ്. അടിസ്ഥാന കാര്യം യോഗത്തിന്റേതാണ്, അതിലൂടെയാണ് നിങ്ങൾ പാവനമാകുന്നത്. പരിശ്രമവും ഇതിലാണുള്ളത്. ഭഗവാനുവാച- സ്വയത്തെ ആത്മാവെന്ന് മനസ്സിലാക്കൂ. വീണ്ടും കുട്ടികൾ മറന്ന് പോകുന്നു. എല്ലാവരും നമ്പർവൈസായാണ് മനസ്സിലാക്കുക ഇത് ബാബയ്ക്കറിയാം. എങ്കിലും പുരുഷാർത്ഥം ചെയ്യിച്ചുകൊണ്ടിരിക്കുകയാണ്.

ബാബ പറയുന്നു- കുട്ടികളേ, നിങ്ങൾ തന്നെയായിരുന്നു പവിത്ര ഗൃഹസ്ഥ ധർമ്മത്തിൽ ഉണ്ടായിരുന്നത്, ഇപ്പോൾ അപവിത്രമായിരിക്കുന്നു. ഇപ്പോൾ ഞാൻ ഓർഡിനൻസിറക്കുകയാണ്- ഈ കാമമാകുന്ന മഹാശത്രുവിനെ ജയിക്കൂ എന്നിട്ട് എന്നെമാത്രം ഓർമ്മിക്കൂ എങ്കിൽ നിങ്ങളുടെ ജന്മ-ജന്മാന്തരങ്ങളിലെ വികർമ്മം നശിക്കും. പതുക്കെപ്പതുക്കെയാണ് നിങ്ങൾ വികാരിയായത്. പാപം കയറിയിട്ടുണ്ട്. ഇപ്പോൾ ഒരു പാപവും ചെയ്യരുത്. എന്റെ ആജ്ഞ ലംഘിക്കുകയാണെങ്കിൽ വളരെ ശിക്ഷ ഉണ്ടാകും. സദ് ഗുരുവിന്റെ നിന്ദകൻ ഗതി പ്രാപിക്കില്ല. ബാബ വന്ന് പാവനമാക്കുന്നു വീണ്ടും നിങ്ങളെങ്ങനെയാണ് പതിതമാകുന്നത്! ഓരോരുത്തർക്കും ഏണിപ്പടി താഴേയ്ക്കിറങ്ങുക തന്നെ വേണം, സതോപ്രധാനത്തിൽ നിന്ന് സതോ-രജോ-തമോയിലേയ്ക്ക് വരികതന്നെ വേണം. ഇതാണ് മുള്ളുകളുടെ വൃക്ഷം വീണ്ടും നിങ്ങൾ പൂക്കളുടെ വൃക്ഷത്തിലേക്ക് വരും. ഒരു കാര്യത്തിലും സംശയിക്കേണ്ട ആവശ്യമില്ല. ബാബ പറയുന്നു ഈ നാടകത്തിൽ നിങ്ങൾ ഓൾറൗണ്ട് പാർട്ടഭിനയിക്കുന്നു. നിങ്ങൾ നിങ്ങളുടെ ജന്മങ്ങളെക്കുറിച്ച് അറിഞ്ഞിരുന്നില്ല, ഇപ്പോൾ ബാബ മനസ്സിലാക്കിത്തന്നിരിക്കുന്നു. കേട്ടിട്ട് എത്രയാണ് മനസ്സ് സന്തോഷിക്കുന്നത്. ബാബ നമ്മളെ പഠിപ്പിക്കുന്നു, ബാബയും നിരാകാരനാണ്, നമ്മളും നിരാകാരമായി മാറുമ്പോൾ ശാന്തിധാമിലേയ്ക്ക് പോകും. ബാബയെ വിളിച്ചിട്ടുണ്ട്- വന്ന് പാവനമാക്കി ഞങ്ങളെ വീട്ടിലേയ്ക്ക് കൊണ്ട് പോകൂ. നോക്കൂ, എന്റെ ഡ്യൂട്ടി എങ്ങനെയാണെന്ന്! നിങ്ങൾ സ്വയം വിളിക്കുന്നു, വന്ന് ഞങ്ങളെ പാവനമാക്കൂ, രാവണ രാജ്യത്തിൽ നിന്ന് മോചിപ്പിക്കൂ. അതിനാൽ നിങ്ങൾ ഇനി മറ്റാരുടെയും സംഗത്തിലേക്ക് വരരുത്. അടിസ്ഥാന കാര്യമാണ് ബാബയെ ഓർമ്മിക്കൂ, ചക്രത്തെ ഓർമ്മിക്കൂ എങ്കിൽ ചക്രവർത്തീ രാജാവാകും. ശരീരത്തിന്റെ ബോധം ഇല്ലാതാക്കൂ. സഹോദരീ- സഹോദരനാണെന്ന് മനസ്സിലാക്കിയിട്ടും വീണ്ടും ക്രിമിനൽ കൃത്യം ചെയ്യുന്നു. ബാബ പറയുന്നു- ശരി, സഹോദര-സഹോദരനാണെന്ന് മനസ്സിലാക്കൂ. പിന്നീട് നാമ രൂപത്തിൽ വരികയില്ല, ഇത്രയും പരിശ്രമം ചെയ്യൂ. ഇതിൽ വളരെ പരിശ്രമമുണ്ട്. വളരെ വിരളം പേർക്കേ നിൽക്കാൻ സാധിക്കൂ. പരിശ്രമം കൂടാതെ എങ്ങനെ വിശ്വത്തിന്റെ അധികാരിയാകും? ആർക്കും സ്വപ്നത്തിൽ പോലും ചിന്ത ഉണ്ടായിക്കാണില്ല, അതും ആരാണോ തീർത്തും തമോപ്രധാന പാപ ആത്മാവ്, അജാമിളനെപ്പോലെ വികാരിയായിട്ടുള്ളത്

അവരാണ് വീണ്ടും സതോപ്രധാനവും പാവനവുമാകുന്നത്. ഇപ്പോൾ ബാബ പറയുന്നു ഓർമ്മിക്കുകയാണെങ്കിൽ പാപം മുറിയും. ആരാണോ ദേവതകളായിരുന്നത് അവരെത്തന്നെയാണ് 84 ജന്മങ്ങളുടെ കഥ കേൾപ്പിക്കുന്നത്. സംശയിക്കേണ്ട കാര്യം തന്നെയില്ല. എന്നാലും മായ മറപ്പിക്കുന്നു. ശരി.

വളരെക്കാലത്തെ വേർപാടിനുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്ക്കാരം.

## ധാരണയ്ക്കുള്ള മുഖ്യസാരം -

1) ഡ്രാമയുടെ ഒരു സീനും കണ്ട് സംശയിക്കരുത്. ഓരോരുത്തർക്കും അവരവരുടെ കൃത്യമായ പാർട്ടഭിനയിക്കണം. ചക്രത്തിന്റെ രഹസ്യം മനസ്സിലാക്കി എല്ലാവർക്കും ശാന്തി ധാമത്തിലേയ്ക്കുള്ള വഴി പറഞ്ഞുകൊടുക്കൂ. പാവനമാകൂ ആക്കിമാറ്റൂ.

2) പ്രശ്നങ്ങളുടെ വിസ്ത്താരത്തിലേയ്ക്ക് പോയി തന്റെ സമയം പാഴാക്കരുത്. ബാബ സ്വയം തന്നെ എല്ലാം പറഞ്ഞ് തരുന്നു. ആരുടേയും സംഗത്തിലേയ്ക്ക് വരരുത്. ബാബയുടെ ആജ്ഞയിലൂടെ നടന്നുകൊണ്ടിരിക്കണം.

## വരദാനം: ബിന്ദു രൂപത്തിൽ സ്ഥിതിചെയ്ത് മറ്റുള്ളവർക്കും ഡ്രാമയുടെ പോയന്റിന്റെ ഓർമ്മ നൽകുന്ന വിഘ്ന-വിനാശകനായി ഭവിയ്ക്കട്ടെ!

ഏത് കുട്ടികളാണോ ഒരു കാര്യത്തിലും ചോദ്യ ചിഹ്നമിടാത്തത്, സദാ ബിന്ദു രൂപത്തിൽ സ്ഥിതി ചെയ്ത് ഓരോ കാര്യത്തിലും മറ്റുള്ളവർക്കും ഡ്രാമയുടെ പോയന്റിന്റെ സ്മൃതി നൽകുന്നത് - അവരെത്തന്നെയാണ് വിഘ്ന-വിനാശകനെന്ന് പറയുന്നത്. അവർ മറ്റുള്ളവരെയും സമർത്ഥരാക്കി ലക്ഷ്യത്തിന് സമീപത്തേയ്ക്ക് കൊണ്ടുവരുന്നു. അവർ പരിധിയുള്ള സഫലതയുടെ പ്രാപ്തി കണ്ട് സന്തോഷിക്കില്ല എന്നാൽ പരിധിയില്ലാത്ത സഫലതാമൂർത്തിയായിരിക്കും. സദാ ഏകരസം, ഒരു ശ്രേഷ്ഠ സ്ഥിതിയിൽ സ്ഥിതി ചെയ്യുന്നു. അവർ തന്റെ സഫലതയുടെ സ്വ-സ്ഥിതിയിലൂടെ അസഫലരായവരെപ്പോലും പരിവർത്തനപ്പെടുത്തുന്നു.

**സ്ലോഗൻ : ആശീർവ്വാദങ്ങൾ എടുക്കൂ, ആശീർവ്വാദങ്ങൾ കൊടുക്കൂ എങ്കിൽ വളരെ പെട്ടെന്ന് മായാജീത്താകും.**